**PROCEEDINGS OF THE**
**FIFTH KERALA LEGISLATIVE ASSEMBLY**

**First Session**

*Thursday, March 31, 1977*

**Vol. XLIII]** **OFFICIAL REPORT** **[No. 5**

The Assembly met in the Assembly Chamber, Trivandrum, at Eight thirty of the Clock on Thursday, March 31, 1977, with Mr. Speaker Shri Chakkeeri Ahamed kutty in the Chair.



## I. OBITUARY REFERENCE

*Demise of Shri A. K. Gopalan*

മി. സ്പീക്കർ:—അവശരും ആർത്തരുമായ ജനങ്ങൾക്കുവേണ്ടി ജീവിതം സമർപ്പിച്ച ഒരു ജനനേതാവായിരുന്നു ശ്രീ. എ. കെ. ഗോപാലൻ. ജനജീവിതവുമായി ഇത്രമാത്രം ഇഴുകി ചേർന്ന ഒരു നേതാവിനെ സ്വതന്ത്ര ഇന്ത്യ വളരെ അപൂർവ്വമായി മാത്രമേ കണ്ടിട്ടുള്ളു. അര നൂററാണ്ടിലധികം കാലം ദൈർഘ്യമുള്ള അദ്ദേഹത്തിന്റെ ജനസേവനചരിത്രം അനേകം അഗ്നിപരീക്ഷകളെ അതിജീവിച്ചതാണ്. അനീതിയെ എതിർക്കുകഒരു ജീവിതലക്ഷ്യമായി കരുതിയിരുന്ന ആ മനുഷ്യസ്നേഹിക്ക് ജീവിതം ഒരു നിതാന്തസമരമായിത്തീർന്നതിൽ അത്ഭുതപ്പെടുവാനില്ല. വിശ്രമം എന്നത് ഒരു കാലത്തും അദ്ദേഹം അനുഭവിച്ചിട്ടില്ല. നിരന്തരമായ സമരങ്ങളുടേയും, യാതനാ പൂർണ്ണമായ പ്രവർത്തനങ്ങളുടേയും ചരിത്രം വിരചിച്ച ആ അത്യുജ്ജ്വലജീവിതം ആരിലും ആവേശം പകരുന്ന ഒന്നായിരുന്നു.

ഉത്തരകേരളത്തിലെ ഒരു കൊച്ചുഗ്രാമത്തിൽ അദ്ധ്യാപകനായി ജീവിതം ആരംഭിച്ച എ. കെ. ജിക്ക് തന്റെ ഗ്രാമത്തിന്റെ ഒരു മൂലയിൽ അടങ്ങിക്കഴിയുക അസാദ്ധ്യമായിരുന്നു. അസ്വസ്ഥമായ തന്റെ തലമുറയുടെ അഭിലാഷങ്ങളും വേദനകളും അദ്ദേഹത്തെ കർമ്മനിരതനാക്കി. സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കെടുക്കുന്നതിന് അദ്ദേഹത്തിന് അധികമൊന്നും ആലോചിക്കേണ്ടിവന്നില്ല. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ ഒരു സജീവ പ്രവർത്തകനായിത്തീർന്ന എ. കെ. ജി. ജനങ്ങൾക്കിടയിൽ ദേശീയബോധം വളർത്തി എടുക്കുന്നതിൽ അവിരാമം പ്രവർത്തിച്ചു. ശ്രീ. കേളപ്പനോടൊപ്പം സത്യാഗ്രഹത്തിലും പിക്കററിംഗിലും സജീവമായി പങ്കെടുത്ത അദ്ദേഹത്തിന് കഠിനമായ മർദ്ദനം പലപ്പോഴും ഏൽക്കേണ്ടിവന്നിട്ടുണ്ട്. പക്ഷേ എത്ര കഠിനമായ മർദ്ദനത്തിന്റെ മുൻപിലും കീഴ്പ്പെടുന്ന സ്വഭാവക്കാരനല്ലായിരുന്നു. എ. കെ. ജി.

ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൽ പ്രവർത്തിച്ചിരുന്ന അദ്ദേഹം പിന്നീട് കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടിയിലെ ഒരു സജീവപ്രവർത്തകനായി മാറി. ട്രേഡ് യൂണിയനുകൾ സംഘടിപ്പിച്ചും, പട്ടിണിജാഥകൾ നടത്തിയും അദ്ദേഹം ലക്ഷക്കണക്കിന് ആളുകളെ സമരരംഗത്തേയ്ക്ക് കൊണ്ടുവന്നു. അദ്ദേഹത്തിന്റെ പ്രവർത്തനം മലബാറിൽ ശക്തമായ ഒരു

തൊഴിലാളിപ്രസ്ഥാനം കെട്ടിപ്പടുക്കുന്നതിന് കാരണമായിത്തീർന്നു. അസംഘടിതരായ കർഷകരെയും, തൊഴിലാളികളെയും സംഘടിപ്പിച്ച് അവരെ അവകാശബോധമുളളവരാക്കി മാററിയതുവഴി അദ്ദേഹം അനുഷ്ടിച്ച സേവനങ്ങൾ ചുരുങ്ങിയ കാലം കൊണ്ട് അദ്ദേഹത്തെ അവരുടെ പ്രിയങ്കരനായ നേതാവാക്കിത്തീർത്തു. കമ്മ്യൂണിസ്ററ് പാർട്ടിയിൽ തൻെറ ലക്ഷ്യം കണ്ടെത്തുവാൻ പിന്നീട് അദ്ദേഹത്തിന് അധികകാലം വേണ്ടി വന്നില്ല. മനുഷ്യസ്നേഹത്തിൻെറ ഉജ്ജ്വലഭാവമായി മാത്രമേ അദ്ദേഹം എക്കാലവും രാഷ്ട്രീയ പ്രവർത്തനത്തെ കണ്ടിരുന്നുളളു.

എ. കെ. ജി. യുടെ പാർലമെൻററി പ്രവർത്തനവും, സ്മരണാർഹമാണ്. 1952-ൽ പാർലമെൻറ് അംഗമായിത്തീർന്ന അദ്ദേഹം പ്രതിപക്ഷനേതാവെന്ന നിലയിലാണ് തൻെറ ദീർഘമായ പാർലമെൻററി പ്രവർത്തനത്തിന് തുടക്കം കുറിച്ചത്. കാൽനൂററാണ്ടുകാലത്തെ പഴക്കമുളള ആ കാലഘട്ടം ഇന്ത്യയുടെ പാർലമെൻററി ചരിത്രത്തിൽ പലതുകൊണ്ടും ശ്രദ്ധേയമാണ്. ഒരു പാർലമെൻേററിയൻ എന്ന നിലയിൽ എ. കെ. ജി. സഭയുടെ ശ്രദ്ധ പിടിച്ചുപററിയിരുന്നു.

മലയോരകർഷകരുടെ ഉത്തമസുഹൃത്തായിരുന്ന അദ്ദേഹം അവർക്കുവേണ്ടി അനുഷ്ടിച്ച സേവനങ്ങളും ഒരിക്കലും മറക്കുവാൻ കഴിയുകയില്ല. ചുരുളി, കീരിത്തോട് കുടിയിറക്കു കാലത്ത് അവരുടെ പുനരധിവാസത്തിനുവേണ്ടി സത്യാഗ്രഹം അഷ്ടിച്ചതുവഴി മനുഷ്യമനഃസാക്ഷിയെ മർദ്ദിതർക്കുവേണ്ടി ഉണർത്തുവാൻ അദ്ദേഹത്തിന് വളരെ എളുപ്പം കഴിഞ്ഞു.

കഴിഞ്ഞ അരനൂററാണ്ടുകാലം ഭാരതത്തിൻെറ രാഷ്ട്രീയവും, സാമൂഹ്യവുമായ രംഗങ്ങളിൽ സമരത്തിൻെറ പ്രചണ്ഡകാഹളം മുഴക്കിയിരുന്ന ആ വിപ്ലവകാരിയുടെ വേർപാട് ഭാരതത്തിന് ഒരു തീരാനഷ്ടമാണ്. ആ ധന്യാത്മാവിൻെറ സ്മരണയ്ക്ക് മുൻപിൽ ആദരാജ്ഞലികൾ അർപ്പിക്കാം.

മുഖ്യമന്ത്രി (ശ്രീ കെ. കരുണാകരൻ):—സർ, ദിവംഗതനായ എ.കെ.ജിയെക്കുറിച്ച് അങ്ങ് നടത്തിയ പരാമർശങ്ങളോട് ഞാൻ പരിപൂർണ്ണമായി യോജിക്കുകയാണ്. അരനൂററാണ്ടുകാലത്തെ അദ്ദേഹത്തിൻെറ നിസ്തുലമായ സേവനങ്ങൾ ആരെയും കോൾമയിർക്കൊളളിക്കുന്നതാണ്. ജീവിതത്തിൻെറ എല്ലാ ഘട്ടങ്ങളിലും ഇത്രയും നിസ്വാർത്ഥമായി, തൻെറ വിശ്വാസങ്ങളനുസരിച്ചു പ്രവർത്തിക്കാൻ എന്ത് സാഹസികതയും കാട്ടുന്നതിന് ഒരിക്കലും ഭയപ്പെട്ടിട്ടില്ലാത്ത ധീരനായ ഒരു സമരസേനാനിയായിരുന്നു എ. കെ. ജി. എന്നുളള കാര്യത്തിൽ രണ്ടഭിപ്രായമില്ലെന്ന് എനിക്കറിയാം. അങ്ങുസൂചിപ്പിച്ചപോലെ സ്വാതന്ത്ര്യസമരത്തിൽ ഒരു സത്യാഗ്രഹിയായി മുന്നോട്ടുവന്ന അദ്ദേഹം സ്വാതന്ത്ര്യസമ്പാദനത്തിനുശേഷവും തനിക്ക് ശരിയെന്നു തോന്നിയ കാര്യത്തിനുവേണ്ടി വിട്ടുവീഴ്ചയില്ലാതെ സമരം ചെയ്ത ഒരു ഭടനാണ്. ഒരു നിയമജ്ഞനല്ലാത്ത എ.കെ.ജി., തന്നെ തടങ്കലിൽ വയ്ക്കാൻ മദ്രാസ്ഗവൺമെൻറ് തീരുമാനിച്ചപ്പോൾ പൗരസ്വാതന്ത്ര്യത്തിനുവേണ്ടിയും മൗലികാവകാശത്തിനുവേണ്ടിയും ഒററയ്ക്ക് പൊരുതി, കോടതിയിൽ തൻെറ പൊതുവായ അറിവും പരിജ്ഞാനവും വച്ചുകൊണ്ട് വാദിച്ചു വിജയിച്ചു അന്നുമുതൽക്കാണ് എ. കെ. ജി. യെ എ. കെ. ജി. യായി രാജ്യം അറിയുന്നത്. ആ കാലം മുതൽ പൗരസ്വാതന്ത്ര്യവും മൗലികാവകാശവും അദ്ധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗത്തിൻെറ സംഘടിതമായ അവകാശവും നിലനിറുത്താൻ താൻ വിശ്വസിക്കുന്ന മാർഗ്ഗത്തിൽക്കൂടി ശക്തിയായി പൊരുതുകയും അതിൻേറതായ ഭവിഷ്യത്തുകൾ നേരിടാൻ തയ്യാറാകയും ചെയ്തിട്ടുളള ധീരനായ കർമ്മയോഗിയാണദ്ദേഹം എന്ന് അഭിമാനപൂർവ്വം പറയാവുന്നതാണ്. അദ്ദേഹത്തെക്കുറിച്ച് എത്ര പറഞ്ഞാലും അവസാനിക്കുകയില്ല. ജീവിതത്തിൻെറ വിവിധതുറകളിൽ വ്യക്തിത്വംവഹിച്ച

പാരമ്പര്യത്തിന്റെ ഉടമസ്ഥനാണദ്ദേഹം. സ്വതന്ത്രഇന്ത്യയിൽ, ജനാധിപത്യ റിപ്പബ്ലിക്കിൽ പാർലമെന്റ് അദ്ദേഹത്തെക്കൂടാതെ സമ്മേളിച്ചിട്ടില്ലെന്നുള്ളതാണ് പ്രത്യേകത. അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ അദ്ദേഹമില്ലാത്ത ഒരു പാർലമെന്റ് ഉണ്ടാകരുതെന്നാണ് ഈശ്വരവിധി എന്നുതോന്നുമാറ് ഈ പാർലമെന്റ് പുനസ്സംഘടിപ്പിക്കുന്നതിനുമുൻപുതന്നെ അദ്ദേഹം നമ്മെ വിട്ടുപിരിയുകയുംചെയ്തു. എക്കാലവും ജനങ്ങൾക്കുവേണ്ടി പ്രവർത്തിച്ച ഒരു നേതാവെന്നനിലയിൽ, രാഷ്ട്രീയമായി അദ്ദേഹത്തിന്റെ അഭിപ്രായവുമായി ഒരിക്കലും യോജിക്കാത്തവർപോലും അദ്ദേഹത്തെ ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്തിട്ടുണ്ട്. ശ്രീ എ. കെ. ജി. യുടെ ദേഹവിയോഗം നമ്മുടെ പൊതുജീവിതത്തിന് ഒരു തീരാനഷ്ടമാണെന്നുള്ളതിൽ ആർക്കും രണ്ടഭിപ്രായമുണ്ടാകുമെന്നുതോന്നുന്നില്ല. അദ്ദേഹത്തിന്റെ ധീരതയും താൻ വിശ്വസിക്കുന്ന പ്രസ്ഥാനത്തിനുവേണ്ടി എന്തും സഹിക്കാനുള്ള സന്നദ്ധതയും പൊതുജീവിതത്തിന് ഒരു മാതൃകയാണെന്നുള്ളതിൽ സംശയമില്ല. സ്വകാര്യജീവിതം എന്നുള്ളത് അദ്ദേഹം മറന്നുപോയിരുന്നോ എന്നു തോന്നുമാറാണ് പൊതുകാര്യങ്ങൾക്കും പൊതുജനങ്ങൾക്കും വേണ്ടി അദ്ദേഹം പ്രവർത്തിച്ചിരുന്നത്. ഗുരുവായൂർസത്യാഗ്രഹവും പട്ടിണിജാഥയും നടത്തിയതിന്റെ ചിത്രംഇപ്പോഴും മനസ്സിൽ തെളിഞ്ഞുനിൽക്കുന്നു. അങ്ങനെയുള്ള കർമ്മധീരനായ അദ്ദേഹത്തിന്റെ വേർപാടിൽ എനിക്കും സഭയ്ക്കുമുള്ള അനുശോചനം രേഖപ്പെടുത്തുന്നു.

ശ്രീ. ഇ. എം. ശങ്കരൻനമ്പൂതിരിപ്പാട്: സർ, എ. കെ. ജി. യുടെ അരനൂററാണ്ടുകാലത്തെ പൊതുപ്രവർത്തനത്തിൽ, 45 കൊല്ലം അദ്ദേഹവുമായി അടുത്തിടപഴകാൻ ഭാഗ്യംസിദ്ധിച്ച എനിക്ക് അദ്ദേഹത്തിന്റെ ദേഹവിയോഗം വെറുംവാക്കുകളിൽ പറഞ്ഞുനിറുത്താൻ കഴിയുന്ന ഒന്നല്ല. അദ്ദേഹം എന്റെ രാഷ്ട്രീയസഹപ്രവർത്തകൻമാത്രമായിരുന്നില്ല. വ്യക്തിപരമായും കുടുംബപരമായുംഉള്ള സൗഹാർദ്ദംപോലും ഞങ്ങൾ തമ്മിലുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അവസാനനിമിഷംവരെ അർദ്ധബോധാവസ്ഥയിൽപോലും അദ്ദേഹത്തെ എന്തെല്ലാം വികാരങ്ങളാണ് അലട്ടികൊണ്ടിരുന്നത് എന്നു അദ്ദേഹത്തിന്റെ കുടുംബാംഗങ്ങൾകഴിഞ്ഞാൽ പിന്നെ ഏററവുമധികം അറിയാൻ കഴിഞ്ഞ ഒരാളാണ് ഞാൻ. അദ്ദേഹം കേരളരാഷ്ട്രീയത്തിനും ഇൻഡ്യൻരാഷ്ട്രീയത്തിനും നൽകിയ സംഭാവനകളെക്കുറിച്ച് വിലയിരുത്തുന്നതിന് ഈ സന്ദർഭം ഞാൻ ഉപയോഗിക്കുന്നില്ല. അങ്ങും ബഹുമാനപ്പെട്ട സഭാനേതാവും ഇവിടെ പ്രകടിപ്പിച്ച വികാരങ്ങൾ, എന്റെ സ്വന്തം കുടുംബാംഗംപോലുള്ള ഒരാൾ അന്തരിച്ചപ്പോൾ നിങ്ങളെല്ലാം പ്രകടിപ്പിച്ച വികാരങ്ങൾ ഇതിൽകൂടുതൽ പ്രകടിപ്പിക്കാൻ ഞാനശക്തനാണ്. എന്റെ സ്വന്തംപേരിലും എന്റെ പാർട്ടിയുടെ പേരിലും ഞാൻ പ്രതിനിധാനം ചെയ്യുന്ന പ്രസ്ഥാനത്തിന്റെപേരിലും ഈ ദു:ഖപ്രകടനത്തിൽ, ഞാൻ പങ്കുകൊള്ളുന്നു.

ശ്രീ. പി. കെ. വാസുദേവൻനായർ: മിസ്ററർ സ്പീക്കർ സർ, സാധാരണ സഭാചട്ടങ്ങളെമറികടന്നുതന്നെസഖാവ് എ.കെ. ജി. യെപ്പററിഈ സഭയിൽ പരാമർശനം നടത്താൻ തീരുമാനിച്ചതിൽ നിന്നുതന്നെ ഈ കേരള ജനതയുടെ ഹൃദയത്തിൽ അദ്ദേഹത്തിനുള്ള പ്രത്യേകമായ സ്ഥാനം എന്തെന്ന് വിളിച്ചറിയിക്കുന്നു. തീർച്ചയായും സഖാവ് എ. കെ. ജി. ഒരു കക്ഷിയുടെ നേതാവായിരുന്നു; കമ്മ്യൂണിസ്ററ് വിപ്ലവകാരിയായിരുന്നു; രാഷ്ട്രീയത്തിൽ മിത്രങ്ങളെപ്പോലെതന്നെ അദ്ദേഹത്തിനു ശത്രുക്കളും ഉണ്ടായിരുന്നു. എന്നാൽ ഈ കേരളത്തിൽ, കേരളീയജനതയുടെ ഹൃദയത്തിൽ അദ്ദേഹം ഒരു കക്ഷിക്കാരനായിരുന്നില്ല. കേരളജനതയുടെ ഓമനപ്പുത്രനായിരുന്നു. അതായിരുന്നു സർ, സഖാവ് എ. കെ. ജി.

അദ്ദേഹത്തിന്റെ അപദാനങ്ങളെപ്പററി ഇവിടെ പ്രകീർത്തിക്കുന്നതുതന്നെ വാസ്തവത്തിൽ അർത്ഥമില്ലാത്ത കാര്യമാണ്. പറഞ്ഞാൽ തീരാത്തതാണ്. അതുകൊണ്ടാണ് അവ പ്രത്യേകമായി എടുത്തെടുത്തു പറയണമെന്ന് ഞാൻ ആഗ്രഹിക്കാത്തത്. എന്നാൽപോലും ഒരു തലമുറയുടെ പ്രാതിനിധ്യം വഹിച്ചിരുന്ന, ഒരു കാലഘട്ടത്തിന്റെ നേതൃത്വം വഹിച്ചിരുന്ന എ. കെ. ജി. യെപോലുള്ളവർ നമ്മെ വിട്ടുപിരിയുമ്പോൾ ജീവിച്ചിരിക്കുന്ന നമ്മൾ പലതും ഓർത്തുപോകുകയാണ്. അദ്ദേഹം സ്വാതന്ത്ര്യസമരത്തിന്റെ ഉജ്ജ്വലപോരാളിയായി പ്രത്യക്ഷപ്പെട്ട കാലത്ത് അന്നത്തെ കുരുന്നു തലമുറക്കാരായിരുന്ന വിദ്യാർത്ഥികളായിരുന്നു ഞങ്ങളെപോലുള്ളവർ, അന്നത്തെ അദ്ദേഹത്തിന്റെ സാഹസത്താൽ പ്രേരിതരായാണ് സമരത്തിൽ ഏർപ്പെട്ടത്. അന്നുതൊട്ട് ഇന്നേവരെയുള്ള അദ്ദേഹത്തിന്റെ സമരനേതൃത്വമാണ് ഞാൻ ഇവിടെ പ്രത്യേകമായി എടുത്ത് പറയാനാഗ്രഹിക്കുന്നത്. അദ്ദേഹം കമ്മ്യൂണിസ്ററ് പാർട്ടിയുടെ പാർലമെൻററി പാർട്ടി നേതാവായിരിക്കുമ്പോൾ അദ്ദേഹത്തിന്റെ സെക്രട്ടറിയായി പ്രവർത്തിക്കാൻ ദീർഘകാലം എനിക്ക് കഴിഞ്ഞിട്ടുണ്ട്. ഇൻഡ്യൻ പാർലമെൻറിൽ സഖാവ് എ. കെ. ജി. ഉണ്ടായിരുന്നപ്പോൾ എല്ലാം അദ്ദേഹം കേരളത്തിന്റെ ശബ്ദമായിരുന്നു;അവഗണിക്കപ്പെട്ട കേരളത്തിന്റെ ശബ്ദമായിരുന്നു. അദ്ദേഹം അവിടെഉള്ളപ്പോൾ, ഒരുപക്ഷേ ഒററദിവസംപോലും കടന്നുപോയിക്കാണുകയില്ല, കേരളത്തെപ്പററി എന്തെങ്കിലും പറയാതെ. അതുകൊണ്ട് പ്രത്യേകമായി ഞാൻ ഒന്നു പറയാൻ ആഗ്രഹിക്കുന്നത്, മററു പല രേഖകളും നമ്മുടെ മനസ്സിൽ ഉണ്ടെങ്കിലും ഇവിടെ അങ്ങ് സൂചിപ്പിച്ചതിൽ ഒരു കാര്യം മാത്രം പറയാം. മഹത്തായ മലയോര കർഷകർക്കുവേണ്ടി സംഘടിപ്പിച്ച അമരാവതി സമരം. ആ സമരം ഈ നാട്ടിലെ പൊതുജന സമരത്തിന്റെ ഒരു വഴിത്തിരിവായിരുന്നു; രാഷ്ട്രീയ സമരത്തിന്റെ വഴിത്തിരിവായിരുന്നു. അങ്ങനെ എണ്ണമററ കാര്യങ്ങൾ അദ്ദേഹത്തെപ്പററി പറയുവാനുണ്ട്. ഞാൻ എന്റെ വാക്കുകൾ നീട്ടുന്നില്ല. അദ്ദേഹം പൊതുജനങ്ങളിൽ നിന്ന് ആവേശം ഉൾക്കൊള്ളുന്നു. പൊതുജനങ്ങൾ അദ്ദേഹത്തിന്റെ നേതൃത്വം സ്വീകരിച്ചു. സഖാവ് എ.കെ ജി. യുടെ ചരമത്തിൽ ഞാനും എന്റെ പാർട്ടിയും അദ്ദേഹത്തിന്റെ പാർട്ടിയോടും അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളോടും അനുശോചനം രേഖപ്പെടുത്തുന്നു.

<u>ശ്രീ. കെ. ചന്ദ്രശേഖരൻ :</u> സ്പീക്കർ സർ ! ഇൻഡ്യയിലെ സ്വാതന്ത്ര്യസമരസഖാക്കളുടെ മുൻനിരയിൽ സഖാവ് എ.കെ.ജി. എക്കാലത്തും നിന്നിരുന്നു. അദ്ദേഹം എല്ലാത്തിനേക്കാളും ഉപരിയായി ഒരു ജനകീയ നേതാവായിരുന്നു. 'ജനങ്ങളുടെകൂടെ' എന്നാണ് അദ്ദേഹത്തിന്റെ ആത്മകഥയ്ക്ക് പേര് ഇട്ടിരിക്കുന്നതുതന്നെ. യഥാർത്ഥത്തിൽ അദ്ദേഹം എല്ലാ കാലത്തും ജനങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കാനായി ജനങ്ങളുടെകൂടെ നിന്നിരുന്നു. ഇൻഡ്യൻ പാർലമെൻറിൽ ഒന്നാംലോകസഭ മുതൽ അഞ്ചാംലോകസഭയുടെ അവസാനംവരെ അദ്ദേഹം അംഗമായിരുന്നു. അംഗം എന്നുള്ള നിലയിലും അദ്ദേഹത്തിന്റെ പാർട്ടിയുടെ നേതാവ് എന്നുള്ള നിലയിലും പ്രതിപക്ഷകക്ഷികളുടെ നേതൃത്വം അദ്ദേഹം വഹിച്ചിരുന്നു. പ്രതിപക്ഷകക്ഷികൾ തമ്മിൽ യോജിപ്പൊന്നുമില്ലാതിരുന്ന കാലത്തുപോലും പ്രതിപക്ഷത്തിന്റെ നേതൃത്വം വഹിക്കാൻ അദ്ദേഹത്തിനു സാധിച്ചിട്ടുണ്ട്. കാരണം അദ്ദേഹത്തിന്റെ ശബ്ദം ഇൻഡ്യയുടെ പ്രതിപക്ഷത്തിന്റെ ശബ്ദമായിരുന്നു. അദ്ദേഹത്തിന്റെ ശബ്ദം പാർലമെൻറിൽ പ്രത്യേകിച്ച് അവഗണിക്കപ്പെട്ടകേരളത്തിന്റെ മാത്രമായിരുന്നില്ല; അവഗണിക്കപ്പെട്ട ഇൻഡ്യയിലെ ജനങ്ങളുടെ ശബ്ദമായിരുന്നു, കോടിക്കണക്കിന് ജനങ്ങൾ അദ്ദേഹത്തിന്റെ ആദർശം മുറുകെ പിടിച്ചുകൊണ്ട് അദ്ദേഹത്തെ നേതാവായി സ്വീകരിക്കുകയും അദ്ദേഹത്തിന്റെ നേതൃത്വത്തിന്റെ അടിസ്ഥാനത്തിൽ

ഇൻഡ്യയിലെ മുഴുവൻ സംസ്ഥാനങ്ങളിലും കർഷക പ്രസ്ഥാനങ്ങൾ മുന്നോട്ട് വരികയും ചെയ്തു. കേരളത്തെ സംബന്ധിച്ചു പറയുകയാണെങ്കിൽ അദ്ദേഹത്തിൻെ ചരമം, ഈ സമയത്ത് ഉണ്ടായിട്ടുള്ളത് നികത്താനാവാത്ത ഒരു വിടവുണ്ടായിരിക്കുകയാണ്. അദ്ദേഹത്തിൻെറ ചരമത്തിൽ എൻെറ ദുഃഖം പ്രകടിപ്പിക്കുന്നതിനോടൊപ്പം എൻെറ പാർട്ടിയുടെയും അനുശോചനം ഞാൻ ഈ സമയത്തു രേഖപ്പെടുത്തുന്നു.

ശ്രീ. കെ. എം. മാണി : യശഃശരീരനായ സഖാവ് എ. കെ. ജി. യുടെ സ്മരണയ്ക്കുമുമ്പിൽ എൻേറയും എൻെറ പാർട്ടിയുടേയും ആദരാഞ്ജലികൾ അർപ്പിക്കുന്നു. എ. കെ. ജിയെപ്പററി സ്മരിക്കുമ്പോൾ വാസ്തവത്തിൽ ആദ്യമായി തോന്നുന്നത്, ഇത്രമാത്രം ജനപ്രീതി ആർജ്ജിച്ച ഒരു പൊതു പ്രവർത്തകനോ, ഒരു രാഷ്ട്രീയ നേതാവോ വിരളമാണെന്നാണ്. ഒരാൾ സമർത്ഥനായിരിക്കാം, പ്രഗൽഭനായിരിക്കാം, മററുനിലകളിലെല്ലാം ഉന്നതനായിരിക്കാം, എന്നാൽ ജനങ്ങളുടെ പ്രീതിയും ബഹുമാനവും സ്നേഹാദരങ്ങളും കിട്ടണമെന്നില്ല. എ. കെ. ജി. യെ സംബന്ധിച്ചിടത്തോളം ജനങ്ങളിൽനിന്നും അത്രമാത്രം സ്നേഹം ലഭിക്കുകയുണ്ടായി. അധികാരത്തിൻെറ ഉന്നതശ്രേണികളിലേക്ക് വേണമെങ്കിൽ അദ്ദേഹത്തിന് കയറാമായിരുന്നു. എം. പി. യായി 1952 മുതൽ ജനങ്ങൾ അദ്ദേഹത്തെ സ്ഥിരമായി തെരഞ്ഞെടുത്തു, സ്ഥിരമായി അവരെ സേവിച്ചു. അതേ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിൻെറ ആത്മകഥയിൽ ഞാൻ ഓർക്കുന്നത്, 'ഞാൻ പ്രക്ഷോഭകാരിയായിരിക്കാനാണ് ഇഷ്ടപ്പെടുന്നത്, പ്രക്ഷോഭണത്തിൻെറ വായു ശ്വസിച്ചുകൊണ്ട് അങ്ങനെ ജീവിക്കാനാണ് എപ്പോഴും ഞാനാഗ്രഹിക്കുന്നത് എന്നുള്ളതാണ്. എ. കെ. ജി. യെപ്പററി സ്മരിക്കുമ്പോൾ രണ്ടാമതു ഞാനോർക്കുന്നത്, അദ്ദേഹത്തെ എന്തിനോടെങ്കിലും ഉപമിക്കാൻ കഴിയുമെങ്കിൽ കൊടുംകാററിനോട് മാത്രമാണ്. അരനൂററാണ്ടുകാലം കേരള രാഷ്ട്രീയത്തിൽ ആഞ്ഞടിച്ച ഒരു കൊടുങ്കാററായിരുന്നു എ. കെ. ജി. നാടുവാഴിത്തത്തിനെതിരായി, മുതലാളിത്തത്തിന് എതിരായി ആഞ്ഞടിച്ച ഒരു കൊടുങ്കാററായിരുന്നു. അത് അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും കടപുഴക്കിയെറിയുകയുണ്ടായി.

സർ, ഗുരുവായൂർ സത്യഗ്രഹത്തിലേക്ക് അദ്ദേഹം പ്രവേശിക്കുമ്പോൾ നവയുവാവായിരുന്നു. മദ്രാസ് ഗവൺമെൻറിൻെറ കർഷകദ്രോഹ നടപടികൾക്കെതിരായി മലബാറിൽനിന്നും മദ്രാസിലേക്ക് പട്ടിണിജാഥ നയിക്കുമ്പോൾ അദ്ദേഹത്തിന് 33 വയസ്സേ ഉണ്ടായിരുന്നുള്ളു. അദ്ദേഹം മരിക്കുന്ന വിനാഴികവരെ പ്രക്ഷോഭകാരിയായിരുന്നു. അതാണ് അദ്ദേഹത്തിൽ പ്രധാനമായും കാണുന്ന സവിശേഷത. അങ്ങനെയുള്ള പ്രക്ഷോഭകാരികളെ സംബന്ധിച്ചിടത്തോളം ഇവിടെ ഇപ്പോൾ ആവശ്യമായിരുന്നു. ശ്രീമാൻ പി. കെ. വി. ഇവിടെ സൂചിപ്പിച്ചതുപോലെ ഒരു രാഷ്ട്രീയപാർട്ടിയിലും ഒതുങ്ങിനിന്ന ആളല്ല അദ്ദേഹം. ആദ്യം കോൺഗ്രസുകാരൻ ആയിരുന്നു, രണ്ടാമത് കമ്മ്യൂണിസ്ററു പാർട്ടിയിലായിരുന്നു, മൂന്നാമതു മാർക്സിസ്ററു പാർട്ടിയിലായിരുന്നു. സർ, ഇങ്ങനെ ഏതെങ്കിലും ഒരു രാഷ്ട്രീയ പാർട്ടിയിലെ മെമ്പർ ആണെങ്കിലും ഒരു രാഷ്ട്രീയ പാർട്ടിയ്ക്കും മാത്രമായി അദ്ദേഹത്തെ അവകാശപ്പെടാൻ കഴിയുമെന്നു തോന്നുന്നില്ല. അദ്ദേഹം എല്ലാവരുടെയും ആളായിരുന്നു. 'അവശൻമാർ ആർത്തൻമാർ, അവരുടെ സങ്കടമാരറിയാൻ' എന്നു ചങ്ങമ്പുഴ പറഞ്ഞിട്ടുണ്ടെങ്കിലും അവരുടെ സങ്കടമറിഞ്ഞിട്ടുള്ള നേതാവ്, പാവപ്പെട്ടവരെ സ്നേഹിച്ച നേതാവ്, കർഷകജനതയെ രക്ഷിച്ച നേതാവ്, ആ നിലയിൽ ഞാൻ ശ്രീമാൻ എ. കെ. ജിയെ കാണുകയാണ്. വൈരുദ്ധ്യത മഹത്തുക്കളുടെ ലക്ഷണമാണ്. പാവം സാധാരണക്കാരൻ, വളരെ സൗമ്യൻ, വളരെ ശാന്തൻ. ഒരുപക്ഷേ ഈ സൗമ്യനിലും ശാന്തനിലും കണ്ടത് ഏററവും വലിയ വിപ്ലവകാരിയെയാണ്. അങ്ങനെയുള്ള ശ്രീമാൻ എ. കെ. ജി.

തീർച്ചയായും മഹാനാണ്. അദ്ദേഹം വീട്ടിലും പാർലമെൻറിലും കോടതിയിലും സമരം നടത്തിയ വ്യക്തിയാണ്. അങ്ങു സൂചിപ്പിച്ചതുപോലെ പൗരസ്വാതന്ത്ര്യത്തിന്റെ ചരിത്രം, ഭരണഘടനയെ സംബന്ധിച്ചിടത്തോളം മാഗ്നാകാർട്ടാ എന്നറിയപ്പെടുന്ന "A. K. Gopalan Vs. the Madras State" കേസ് നിയമവിദ്യാർത്ഥികൾക്ക് ഏററവും വലിയ ഗവേഷണ പാഠ്യവിഷയമാണ്. ഇപ്രകാരം എല്ലാ നിലകളിലേക്കും സമരം വ്യാപിപ്പിച്ചുകൊണ്ട് പ്രക്ഷോഭണം നടത്തി അവകാശങ്ങൾ നേടിയെടുത്ത് പാവപ്പെട്ടവരെ സ്നേഹിച്ച, രാജ്യത്തെ സ്നേഹിച്ച ആദർശധീരനായ പൊതുക്കാര്യ പ്രവർത്തകൻ; ആ മഹാൻ മരിച്ചുവെങ്കിലും സ്ഥിരമായി ജീവിക്കുന്ന മഹാനാണ്. അദ്ദേഹത്തിന്റെ വേർപാടിൽ എനിക്കും എന്റെ പാർട്ടിക്കും ഉള്ള അനുശോചനം രേഖപ്പെടുത്തുന്നു.

ശ്രീ. സി. എച്ച്. മുഹമ്മദ്കോയ : സർ, ജനങ്ങൾക്കുവേണ്ടി ജീവിച്ച ജനകീയ നേതാവായിരുന്ന ശ്രീ. എ. കെ. ഗോപാലൻ. കേരളം കണ്ടതിൽവച്ച് ഏററവും പ്രഗൽഭനായ നേതാവായിരുന്നു. അദ്ദേഹം ഒരൊന്നാന്തരം പാർലമെൻേററിയനായിരുന്നു. വിക്ടോറിയൻ ഇംഗ്ലീഷിൽ ഒഴുക്കോടുകൂടി സംസാരിക്കുന്നവരും നല്ല പ്രഗൽഭൻമാരായ വാഗ്മികളും ഉണ്ടായിരുന്ന പാർലമെൻറിലെ കമ്മ്യൂണിസ്ററ്പാർട്ടി അദ്ദേഹത്തെ നേതാവായി തെരഞ്ഞെടുത്തത് അദ്ദേഹത്തിന്റെ കഴിവുകളെക്കുറിച്ചുള്ള അംഗീകാരമായിരുന്നു. എ.കെ.ജി.യോടൊപ്പം രണ്ടുതവണ ഇൻഡ്യൻ പാർലമെൻറിൽ പ്രതിപക്ഷത്തു യോജിച്ചു പ്രവർത്തിക്കാനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ട്. അദ്ദേഹം പാർലമെൻറിൽ പ്രതിപക്ഷത്ത് ഒരംഗം എങ്ങനെ പെരുമാറണമെന്നുള്ളതിനു മാതൃകയായിരുന്നു.

എ.കെ.ജി. ഒരു പ്രക്ഷോഭകാരിയായിരുന്നു. അദ്ദേഹം പാർലമെൻറിനകത്തും പുറത്തും നിരാഹാരവ്രതം അനുഷ്ഠിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ആത്മകഥ രാഷ്ട്രീയ വിദ്യാർത്ഥികൾക്ക് ഒരു പ്രാഥമികപാഠമാണെന്നു ഞാൻ വിശ്വസിക്കുന്നു.

സർ, ഇതിനെല്ലാമുപരി, എ.കെ.ജി.എന്ന മനുഷ്യനെ ഞാൻ പ്രത്യേകം ബഹുമാനിക്കുന്നു. അദ്ദേഹം രോഗിയായി ആശുപത്രിയിൽ കിടക്കുന്ന അവസരത്തിൽ ചെന്നു കണ്ട എന്നോട് എന്റെ രോഗം എങ്ങനെയിരിക്കുന്നുവെന്ന് അന്വേഷിക്കുകയും സൂക്ഷിക്കണം എന്നൊക്കെ പറയുകയുമാണ് അദ്ദേഹം ചെയ്തത്. തന്റെ രോഗത്തിന്റെ പാരമ്യത്തിൽപ്പോലും സഹപ്രവർത്തകൻമാരോടും സ്നേഹിതൻമാരോടും അവരുടെ ആരോഗ്യത്തെക്കുറിച്ച് അന്വേഷിക്കാനുംമാത്രം വിശാലമനസ്കനായിരുന്നു അദ്ദേഹം.

പണ്ഡിററ് ജവഹർലാൽ നെഹ്റു സഭാനേതാവായിരുന്ന കാലത്ത് അദ്ദേഹം പാർലമെൻറിൽ പ്രതിപക്ഷ നേതാവായിരുന്നു. പണ്ഡിററ്ജിക്ക് എ.കെ. ഗോപാലനോട് വളരെ മതിപ്പും ബഹുമാനവുമായിരുന്നുവെന്ന് എനിക്ക് നേരിട്ടറിയാം. അദ്ദേഹത്തിന്റെ ചരമത്തിൽ എനിക്കും എന്റെ പാർട്ടിക്കുമുള്ള അനുശോചനം അറിയിക്കുകയും സന്തപ്തകുടുംബാംഗങ്ങളോടും പാർട്ടിയോടുമുള്ള എന്റെ സഹതാപം രേഖപ്പെടുത്തുകയും ചെയ്യുന്നു.

ശ്രീ. കെ. പങ്കജാക്ഷൻ : സർ, സാഹസികമായ ആരനൂററാണ്ടുകാലത്തെ രാഷ്ട്രീയപ്രവർത്തനങ്ങളുടെ അന്ത്യയാമങ്ങളിൽപോലും അനുനിമിഷം മരണത്തെ വെല്ലുവിളിച്ച് ജീവിതം നീക്കിയ യശശ്ശരീരനായ സഖാവ് എ.കെ. ഗോപാലൻ നമ്മുടെ സംസ്ഥാനത്തെ, ഭാരതത്തിലാകെത്തന്നെ അവശലക്ഷങ്ങളുടെ ആരാധനാപാത്രമായിരുന്നു അദ്ദേഹം ഒരു പ്രസ്ഥാനത്തിന്റെ

പ്രതിനിധിയായിരുന്നു; പക്ഷേ ഒരു പ്രസ്ഥാനത്തിലും ഒതുക്കിനിർത്താനാകാത്ത വ്യക്തിപ്രഭാവത്തിൻെറ ഉടമയായിരുന്നു. അദ്ദേഹത്തിൻെറ നിര്യാണം അവശലക്ഷങ്ങളെ സംബന്ധിച്ചിടത്തോളം, നിരാശ്രയരെ സംബന്ധിച്ചിടത്തോളം, ഒരിക്കലും നികത്താനാകാത്ത വിടവ് സൃഷ്ടിച്ചിരിക്കുന്നു എന്ന വസ്തുത നിഷേധിക്കാനാവതല്ല. നിരന്തരമായി പൊരുതിയിരുന്ന ഒരു പടയാളിയാണദ്ദേഹം. അനീതിക്കെതിരെ, അവശതകളുടെ പരിഹരണത്തിന്, തൻെറ ജീവിതം ഉഴിഞ്ഞുവച്ച, അവശൻമാരുടെ പടനായകനായിരുന്ന, സഖാവ് എ. കെ. ജി.യുടെ നിര്യാണത്തിൽ അങ്ങും സഭാനേതാവും പ്രതിപക്ഷ നേതാവും ഇതര കക്ഷിനേതാക്കളും പ്രകടിപ്പിച്ച വികാരങ്ങളോട് ഞാൻ പരിപൂർണ്ണമായി യോജിക്കുന്നു. അദ്ദേഹത്തിൻെറ നിര്യാണത്തിൽ ദുഃഖിക്കുകയും, അദ്ദേഹത്തിൻെറ കുടുംബാംഗങ്ങളോടും അദ്ദേഹം പ്രതിനിധീകരിച്ച പ്രസ്ഥാനത്തിൻെറ നേതാക്കളോടും അംഗങ്ങളോടും പ്രതിനിധികളോടും എനിക്കും എൻെറ പാർട്ടിക്കും ഉള്ള അനുശോചനം രേഖപ്പെടുത്താൻ ഈയവസരം വിനിയോഗിക്കുകയും ചെയ്യുന്നു.

ശ്രീ. പി. പി. വി. മൂസ : സർ, സഖാവ് എ. കെ. ജി. യുടെ നിര്യാണത്തെത്തുടർന്ന് അങ്ങും സഭാനേതാവും സഭയിലെ മററു രാഷ്ട്രീയനേതാക്കൻമാരും പ്രകടിപ്പിച്ച വികാരത്തോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. സഖാവ് എ. കെ. ജി. യുടെ മൃതദേഹത്തിനു തീ കൊളുത്തപ്പെട്ട നിയോജകമണ്ഡലത്തിൽനിന്നു ജയിച്ചുവന്ന ആളാണ് ഞാൻ. അവിടെ തടിച്ചുകൂടിയ ജനാവലി അദ്ദേഹത്തിൻെറ സൗമ്യമായ വ്യക്തിത്വത്തിൻെറ അംഗീകാരമായിരുന്നു. അത്രയേറെ ജാജ്ജ്വല്യമാനമായി രാഷ്ട്രീയത്തിലും വിപ്ലവത്തിലും പ്രശോഭിച്ച താരങ്ങൾ വളരെ വിരളമാണ് ഇൻഡ്യാരാജ്യത്ത്. ഒരു പ്രതിപക്ഷനേതാവായി പാർലമെൻററി ജീവിതം അരംഭിച്ച് മരണംവരെ അത് തുടർന്നപ്പോൾ, അദ്ദേഹത്തോടൊപ്പം പ്രതിപക്ഷത്തിരുന്ന പലരും പല പ്രലോഭനങ്ങൾക്കും വിധേയരായെങ്കിലും താൻ ഉയർത്തിയ മുദ്രാവാക്യങ്ങൾ ഉയർത്തിപ്പിടിച്ചുകൊണ്ടു തന്നെ അവസാനംവരെ പൊരുതിയ പ്രഗൽഭനായ ഒരു വ്യക്തിയാണ് സഖാവ് എ.കെ.ജി. അത്തരം ആളുകളെ വളരെ വിളരമായേ നമ്മുടെ രാജ്യത്ത് കണ്ടിട്ടുള്ളു. മുഹമ്മദ് ഇസ്മായിൽസാഹിബ് ഡോ. റാ. മനോഹർ ലോഹിയാ തുടങ്ങിയവർ ആ കൂട്ടത്തിൽ പെടും. ഒരു വ്യക്തിയുടെ ആവശ്യമായാലും ഒരു പ്രസ്ഥാനത്തിൻെ ആവശ്യമായാലും പ്രദേശത്തിൻെറ ആവശ്യമായാലും ഏത് ആവശ്യത്തിൻെറ മുൻപിലുംവീറോടെ പൊരുതിയ ഉജ്ജ്വലമായ പാരമ്പര്യം സഖാവ് എ.കെ.ജിക്ക് ഉണ്ട്. അദ്ദേഹത്തിൻെറ നിര്യാണംമൂലം ഈ രാജ്യത്തിനും ഇൻഡ്യയിലെ വിപ്ലവപ്രസ്ഥാനത്തിനും കനത്ത നഷ്ടമാണുണ്ടായിരിക്കുന്നത്. അദ്ദേഹത്തിൻെറ നിര്യാണത്തിൽ എനിക്കും എൻെറ പാർട്ടിക്കുമുള്ള ദുഃഖം ഇവിടെ രേഖപ്പെടുത്തുന്നു.

ശ്രീ. എൻ. കെ. ബാലകൃഷ്ണൻ : സർ, സഖാവ് എ. കെ. ജി. യുടെ വേർപാടിൽ അനുശോചിച്ചുകൊണ്ട് സഭാനേതാവും മററു നേതാക്കളും പ്രകടിപ്പിച്ച വികാരങ്ങളോടു ഞാനും എൻെറ കക്ഷിയും യോജിക്കുകയാണ്. സർ, മഹാനായ എ. കെ. ജി. യെ ചികിൽസാർത്ഥം മെഡിക്കൽ കോളേജ് ആശുപത്രിയിൽ പ്രവേശിപ്പിച്ച അവസരത്തിൽ അദ്ദേഹത്തിൻെറ ജീവൻ രക്ഷിക്കുന്നതിനുവേണ്ടി നമ്മുടെ ഡോക്ടർമാർ മാത്രമല്ല, നേഴ്സുമാർ മാത്രമല്ല മററുള്ള ജീവനക്കാരുമെല്ലാം അഹോരാത്രം പ്രവർത്തിക്കുകയുണ്ടായി. മാത്രമല്ല നമ്മുടെ സംസ്ഥാനത്തിനു പുറത്തുനിന്ന് ഡോ. രാമമൂർത്തി, ഡോ. ജഗദീശ് മുതലായ ഉന്നതൻമാരായ ഭിഷഗ്വരൻമാരെയും സംസ്ഥാന ഗവൺമെൻറ് ഇവിടെ വരുത്തി അദ്ദേഹത്തെ പരിശോധിക്കുവാനും ചികിൽസി

ക്കുവാനുമുള്ള നടപടി സ്വീകരിക്കുകയുണ്ടായി ഈ വിദഗ്ദ്ധരായ വൈദ്യശാസ്ത്രപണ്ഡിതന്മാരുടെ എല്ലാംതന്നെ ആത്മാർത്ഥമായ പരിശ്രമമുണ്ടായിട്ടും വിധി നമ്മിൽനിന്ന് എ. കെ. ജി. യെ തട്ടിക്കൊണ്ടുപോകുകയാണു ചെയ്തത്.

വടക്കേ മലബാറിലെ പെരളശ്ശേരിയിൽ ഒരദ്ധ്യാപകനായി ജീവിതമാരംഭിച്ച അദ്ദേഹത്തിന്റെ ത്യാഗത്തിന്റെയും സേവനത്തിന്റെയും സമരത്തിന്റെയും സംഘടനാപാടവത്തിന്റെയും എല്ലാം ഫലമായിട്ട് ഉയർച്ചയുടെ കൊടുമുടിയിൽ എത്തി. സർ, ശ്രീ. കേളപ്പജിയുടെ നേതൃത്വത്തിൽ ആരംഭിച്ച ഗുരുവായൂർ സത്യാഗ്രഹം മുതലുള്ള അദ്ദേഹത്തിന്റെ പൊതുജീവിതം പിന്നീട് ഏതെല്ലാം മണ്ഡലങ്ങളിൽ വ്യാപിച്ചു എന്നുള്ള കാര്യം നമുക്കെല്ലാം അറിയാം. അദ്ദേഹത്തിന്റെ സേവനം എത്താത്ത ഒരു മണ്ഡലം കേരളത്തിലാകട്ടെ, ഭാരതത്തിലാകട്ടെ, ഇല്ല എന്നുള്ളതാണു സത്യം. യഥാർത്ഥത്തിൽ എ. കെ. ജി. ഒരു വ്യക്തിയല്ല, ഒരു മഹാപ്രസ്ഥാനമായിരുന്നു. ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിന്റെ സ്വാതന്ത്ര്യസമരങ്ങളിലെ മുൻപന്തിയിലുള്ള പോരാളിയായി അദ്ദേഹം സഹിച്ച ത്യാഗങ്ങൾ ആർക്കും മറക്കാൻ സാധ്യമല്ല. അതുപോലെതന്നെ ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിലും സോഷ്യലിസ്റ്റു പ്രസ്ഥാനത്തിലും കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിലും എല്ലാം തന്നെ അദ്ദേഹം നടുനായകത്വം വഹിച്ചു. രാജ്യത്തിലെ അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിന്റെ, ഈനാട്ടിലെ കർഷകന്റെയും തൊഴിലാളിയുടെയും എല്ലാംതന്നെ സഖാവും നേതാവും ആയിരുന്ന എ. കെ. ജി. യഥാർത്ഥത്തിൽ ഈ രാജ്യത്തെ വിപ്ലവാചാര്യനായിരുന്നു. മഹനായ ആ വിപ്ലവാചാര്യന്റെ ദേഹവിയോഗം രാജ്യത്തിനു വരുത്തിവച്ച നഷ്ടം ഒരിക്കലും നികത്താൻ സാധ്യമല്ല; ശ്രീ. എ. കെ. ജി. യുടെ നിര്യാണം മൂലം ഉണ്ടായിട്ടുള്ള വിടവ് നമുക്ക് എന്നു നികത്താൻ കഴിയും? അദ്ദേഹത്തിന്റെ ആ പാവനമായ ജീവിതം ഇൻഡ്യാ രാജ്യത്തിനു മറക്കുവാൻ സാധ്യമല്ല. ശ്രീ. എ. കെ. ജി. യുടെ പാവനസ്മരണയ്ക്കുമുൻപിൽ ഞാനും എന്റെ കക്ഷിയും ആദരാഞ്ജലി അർപ്പിക്കുകയും കോടിക്കണക്കായ ആരാധകരുടെ മുൻപിൽ എന്റെയും എന്റെ കക്ഷിയുടെയും തീവ്രമായ ദു:ഖം അറിയിക്കാൻ ഈയവസരം വിനിയോഗിക്കുകയും ചെയ്യുന്നു.

ശ്രീ. ആർ. ബാലകൃഷ്ണപിള്ള: സർ, ഇൻഡ്യൻ രാഷ്ട്രീയത്തിലേയും ഇൻഡ്യയിലെ വിപ്ലവ പ്രസ്ഥാനത്തിലേയും ആചാര്യനായ ശ്രീ.
9 A. M. എ. കെ. ജി. ഭൗതികമായി നമ്മെയെല്ലാം വിട്ടു പിരിഞ്ഞിരിക്കുന്നു. അദ്ദേഹം ആരായിരുന്നുവെന്നും എന്തായിരുന്നുവെന്നും ഈ തലമുറയും ഭാവി തലമുറയും വിസ്മരിക്കുമെന്ന് ഞാൻ കരുതുന്നില്ല. ഒരു ആരാധനയോടുകൂടി അദ്ദേഹത്തെ ദൂരെനിന്നും അടുത്തുനിന്നും കാണാൻ ശ്രമിച്ച ഒരു നേതാവെന്നുള്ള നിലയിൽ ഇൻഡ്യൻ ജനാധിപത്യത്തിനും ഇൻഡ്യൻ വിപ്ലവ പ്രസ്ഥാനത്തിനും അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങൾ നാം എന്നെന്നും സ്മരിക്കുന്നതാണ്. തന്റെ അനാരോഗ്യം വകവയ്ക്കാതെയും ഡോക്ടർമാരുടെ ഉപദേശം അവഗണിച്ചുകൊണ്ടും അന്തിമ ദിനങ്ങളിൽ അദ്ദേഹം ഈ രാജ്യത്ത് നടത്തിയ പോരാട്ടം രാഷ്ട്രീയവേദിയിൽ എന്ത് അഭിപ്രായ വ്യത്യാസമുള്ളവരായാലും മാനിക്കാതിരിക്കുകയില്ലെന്നാണ് എനിക്ക് പറയാനുള്ളത്. 1974-ൽ ഇൻഡ്യയൊട്ടാകെ ആഞ്ഞടിച്ച റെയിൽവേ സമരത്തിൽ ഏറ്റവും വലിയ, ശക്തമായ ഒരു നേതാവായി സമരത്തെ പിന്താങ്ങിക്കൊണ്ട് അദ്ദേഹം രംഗത്തുണ്ടായിരുന്നു. അദ്ദേഹം ആശുപത്രിയിൽ നിന്നും പുറത്തിറങ്ങിയിട്ട് അന്ന് രണ്ടോ നാലോ ദിവസം മാത്രമേ ആയിരുന്നുള്ളു. തിരുവനന്തപുരം മുതൽ കണ്ണൂർ വരെയുള്ള റെയിൽവേ തൊഴിലാളികൾക്ക് അന്ന് ഉണ്ടായിരുന്ന ദുരന്തമായ അനുഭവങ്ങളിൽ അവരെ സഹായിക്കാൻവേണ്ടി അദ്ദേഹം

ഉണ്ടായിരുന്നു. ഈ രാജ്യത്തെ വിദഗ്ദ്ധൻമാരായ ഭിഷഗ്വരൻമാർ ഈ സാഹസത്തിന് തുനിയരുതെന്ന് പറഞ്ഞിട്ടും ജീവൻ പോലും അപകടത്തിലാണെന്നു പറഞ്ഞിട്ട് ഈ രാജ്യത്തെ മർദ്ദിത വിഭാഗത്തെ സഹായിക്കുന്നതിനുവേണ്ടി ഇറങ്ങിയ എ. കെ. ജി. തീർച്ചയായും നമ്മുടെ മനസ്സിൽ വ്യക്തിമുദ്രയും ആദർശധീരതയും അവശേഷിപ്പിച്ചതിനുശേഷമാണ് മറഞ്ഞിരിക്കുന്നതെന്ന് ഞാൻ ഈ അവസരത്തിൽ ഓർക്കുകയാണ്. ഇൻഡ്യൻ പാർലമെൻറിൽ ഡോക്ടർ റാംസുഭഗ്സിംഗ് പ്രതിപക്ഷ കസേരയിലിരുന്ന ഏതാനും മാസങ്ങളൊഴിച്ചാൽ ബാക്കി എല്ലാ കാലങ്ങളിലും അതായത് ജവഹർലാൽ നെഹറുവിൻെറയും ഗുൽസരിലാൽ നന്ദയുടെയും ലാൽ ബഹദൂർ ശാസ്ത്രിയുടെയും ശ്രീമതി ഇന്ദിരാഗാന്ധിയുടെയും കാലത്ത് ശ്രീ. എ. കെ. ജി. യാണ് പ്രതിപക്ഷ കസേരയിൽ ഇരുന്നിട്ടുള്ളത്. അദ്ദേഹം അവിടെ ജനങ്ങളുടെ വികാരങ്ങളും വിചാരങ്ങളും പ്രതിഫലിപ്പിച്ചിട്ടുണ്ട്. കേരളത്തിലുള്ള ആർക്കും ഇത്രയും കാലം പ്രതിപക്ഷനേതാവെന്നുള്ള നിലയിൽ ഇരിക്കാൻ കഴിഞ്ഞിട്ടില്ല. അദ്ദേഹം ഒടുവിൽ പാർലമെൻറിൽ ചെയ്ത പ്രസംഗങ്ങൾ തന്നെ അതിന് ഏററവും വലിയ തെളിവായി നിൽക്കുകയാണ്. ആ പ്രസംഗം പത്രത്തിൽ അച്ചടിച്ച് വരാൻ നിയമത്തിൻെറ കരങ്ങൾ തടഞ്ഞതുകൊണ്ട് കഴിഞ്ഞില്ലെങ്കിലും ആ പ്രസംഗം കേട്ടിട്ടുള്ള ആളുകൾ ഇവിടെ ഉള്ളതുകൊണ്ട് ഞാൻ ഓർമ്മിപ്പിക്കുകയാണ്. ഇൻഡ്യയിൽ അന്നുണ്ടായിരുന്ന പ്രത്യേക പരിതഃസ്ഥിതികൾക്കെതിരായി ജനങ്ങളുടെ ശബ്ദം പ്രതിഫലിപ്പിക്കത്തക്ക വിധത്തിൽ നിരവധി ഉജ്ജ്വലമായ പ്രസംഗങ്ങൾ നടത്തിയിട്ടുള്ളത് കേട്ടിട്ടുള്ള ആളുകളുടെ കർണ്ണപുടങ്ങളിൽ അവ ആഞ്ഞടിച്ചുകൊണ്ടിരിക്കുകയാണ്. അത് അച്ചടിച്ചതിൻെറ ഒരു കോപ്പി ഈ അടുത്ത കാലത്ത് ഞാൻ കാണാൻ ഇടയായി. തനിക്ക് ശാരീരികമായ ബുദ്ധിമുട്ടുകൾ ഉണ്ടായിരുന്ന കാലത്തുപോലും ഈ കാര്യങ്ങളിൽ വളരെ കർമ്മ കുശലതയോടുകൂടി പ്രവർത്തിക്കാനും അദ്ദേഹത്തിൻെറ ജീവിതാന്ത്യം വരെ ഈ കാര്യങ്ങൾക്ക് നേതൃത്വം കൊടുക്കാനും അദ്ദേഹം ശ്രമിച്ചിരുന്നു. ആർക്കും അത് വിസ്മരിക്കാൻ സാധിക്കുകയില്ല. ഇൻഡ്യൻ വിപ്ലവ പ്രസ്ഥാനത്തിൽ ഒരു അഗ്നി ഗോളമായിരുന്ന അദ്ദേഹം നമ്മെയെല്ലാം വിട്ടു പോയിരിക്കുകയാണ്. അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങൾ ഒരിക്കലും വിസ്മരിക്കാൻ സാധിക്കുമെന്ന് തോന്നുന്നില്ല. ആ കാര്യം ഓർത്തുകൊണ്ടുതന്നെ ആ മനുഷ്യസ്നേഹിയുടെ മുമ്പിൽ നമ്രശിരസ്കനായി നിന്നുകൊണ്ട് അഭിവാദനം അർപ്പിക്കുകയും അദ്ദേഹത്തിൻെറ സന്തപ്ത കുടുംബാംഗങ്ങളോട് ചേർന്ന് ദുഃഖിക്കുകയും ഇവിടെ അങ്ങും സഭാ നേതാവും കക്ഷിനേതാക്കൻമാരും പ്രകടിപ്പിച്ച വികാരങ്ങളോട് ഞാനും എൻെറ പ്രസ്ഥാനവും പങ്കു ചേരുകയും ചെയ്യുന്നു.

ശ്രീ. എൻ. ഭാസ്കരൻ നായർ: കഴിഞ്ഞ അര ശതാബ്ദകാലമായി കേരളത്തിൻെറയും ഭാരതത്തിൻെറയും രാഷ്ട്രീയ ചരിത്രത്തിൽ കോളിളക്കം സൃഷ്ടിച്ച് അദ്ദേഹത്തിൻെറതായ വ്യക്തിമുദ്ര പതിപ്പിച്ചുകൊണ്ട് ഒരു പ്രോജ്ജ്വല താരമായി ശോഭിച്ച ശ്രീ. എ. കെ. ജി. യുടെ നിര്യാണം മാർക്സിസ്റ്റ് പ്രസ്ഥാനത്തിന് മാത്രമല്ല ഇൻഡ്യയ്ക്ക് തന്നെ വലിയൊരു വിടവ് സൃഷ്ടിച്ചിരിക്കുകയാണ്. താൻ വിശ്വസിക്കുന്നതെന്താണെന്ന് മനസ്സിലാക്കിക്കൊണ്ട് അതിനുവേണ്ടി അങ്ങേയററം പൊരുതുന്നതിന് എപ്പോഴും അദ്ദേഹം വ്യാപൃതനായിരുന്നു. താൻ വിചാരിക്കുന്നത് ശരിയാണെന്നുള്ള ഉത്തമ ബോധ്യത്തോടുകൂടി അതിൻെറ അന്ത്യം കാണുന്നതിനുവേണ്ടി അത്യധ്വാനം ചെയ്തു പൊരുതുന്ന ഒരാളായിരുന്നു അദ്ദേഹം. അദ്ദേഹത്തിൻെറ ജന സ്വാധീനവും അദ്ദേഹത്തിൻെറ തൊഴിലാളി പ്രേമവും അതിൽ അദ്ദേഹം വഹിച്ച പങ്കിനെപ്പററിയുമെല്ലാം ഇവിടെ ബഹുമാന്യരായ സ്നേഹിതൻമാർ പറഞ്ഞു കഴിഞ്ഞിരിക്കുകയാണ്. ആ അഭിപ്രായങ്ങളോടെല്ലാം

ഞാനും എന്റെ പാർട്ടിയും യോജിക്കുകയാണ്. ഒരു വിദഗ്ദ്ധ പാർലമെന്റേറിൻ എന്നുള്ള നിലയിലും ഒരു ഉത്തമ വ്യക്തിയെന്നുള്ള നിലയിലും അദ്ദേഹം ഈ രാജ്യത്ത് ചെയ്ത സേവനത്തെ എല്ലാ ആളുകളും അകമഴിഞ്ഞു പ്രകീർത്തിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ വേർപാട് ഈ രാജ്യത്തിന് നികത്താനാവാത്ത വിടവാണ് ഉണ്ടാക്കിയിരിക്കുന്നത്. അദ്ദേഹത്തിന്റെ ആത്മാവിന് നിത്യശാന്തിയ്ക്കുവേണ്ടി പ്രാർത്ഥിക്കുന്നു.

മി. സ്പീക്കർ: അദ്ദേഹത്തിന്റെ പാവന സ്മരണയ്ക്കു മുമ്പിൽ നമുക്ക് രണ്ടു നിമിഷം മൗനം ആചരിക്കാം.

(As a mark of respect to the memory of the deceased, the House stood in silence for a while.)

*II Calling Attention Under Rule 61.*

Plight of cashew workers in the State due to unemployment.

ശ്രീ. ആർ. എസ്. ഉണ്ണി: സർ, കശുവണ്ടി വ്യവസായം ഇന്ന് ഒരു പ്രതിസന്ധിയിലാണ്. ഈ വ്യവസായത്തിലേർപ്പെട്ട് പണിയെടുക്കുന്ന നമ്മുടെ സംസ്ഥാനത്തെ ഒന്നരലക്ഷത്തോളം തൊഴിലാളികൾ തൊഴിലില്ലാതെ കഷ്ടപ്പെടുന്നു. ഈ വ്യവസായത്തിൽ വർഷം മുഴുവൻ തൊഴിലാളികൾക്ക് പണി നൽകുന്നതിന് നാലര ലക്ഷം ടൺ തോട്ടണ്ടി വേണമെന്ന് കണക്കാക്കുന്നു. കഴിഞ്ഞ വർഷം ഈ വ്യവസായത്തിലെ തൊഴിലാളികൾക്ക് ഏതാണ്ട് 95 ദിവസം മാത്രമാണ് തൊഴിൽ ലഭിച്ചത്. വിദേശത്തു നിന്നും ഇറക്കുമതി ചെയ്യുന്ന തോട്ടണ്ടിയും നമ്മുടെ രാജ്യത്ത് ഉൽപ്പാദിപ്പിക്കുന്ന തോട്ടണ്ടിയും ആണ് ഈ വ്യവസായത്തിന് വിനിയോഗിക്കുന്നത്. കഴിഞ്ഞ വർഷം വിദേശത്തു നിന്നും ഇറക്കുമതി ചെയ്ത തോട്ടണ്ടി ഏറെക്കുറെ 74,000 ടൺ ആണ്. മുൻ വർഷങ്ങളിൽ ഒന്നരലക്ഷത്തിലേറെ ടൺ തോട്ടണ്ടി ഇറക്കുമതി ചെയ്തുമായിരുന്നു. പല കാരണങ്ങളാൽ കഴിഞ്ഞ വർഷം ഇറക്കുമതി ചെയ്ത തോട്ടണ്ടിയുടെ അളവ് കുറഞ്ഞു. അതുകൊണ്ട് നമ്മുടെ സംസ്ഥാനത്തു ഉൽപ്പാദിപ്പിക്കുന്ന തോട്ടണ്ടി സംഭരിക്കാനും അത് ഈ വ്യവസായത്തിന് വിനിയോഗിക്കാനും ഉള്ള നടപടികൾ ഗവൺമെന്റ് സ്വീകരിച്ചു. ഡിഫൻസ് ഓഫ് ഇൻഡ്യാ റൂൾ അനുസരിച്ചുള്ള നടപടികളാണ് അതിനായി സ്വീകരിച്ചത്. മുമ്പ് നമ്മുടെ രാജ്യത്തുണ്ടാക്കുന്ന തോട്ടണ്ടി വ്യവസായത്തിന് ലഭിച്ചത് ഏറെക്കുറെ 60000 ടണ്ണിൽ താഴെയായിരുന്നു. കഴിഞ്ഞ വർഷത്തെ സംഭരണ നടപടികൾ കൊണ്ട് 8000 ത്തോളം ടൺ തോട്ടണ്ടി കിട്ടി. എന്നാൽ കഴിഞ്ഞ വർഷം സംഭരിച്ചതിന്റെ കണക്ക് കാണാൻ കഴിഞ്ഞത് ഒരു ലക്ഷത്തിലേറെ ടൺ ആണ് എന്നാണ്. ബാക്കി മറ്റു സംസ്ഥാനങ്ങളിലേയ്ക്ക് കള്ളക്കടത്ത് നടത്തിക്കൊണ്ടു പോയി എന്നാണ് അറിയുന്നത്.

ഈ വർഷം ഇതുവരെ സി. സി. ഐ. വിദേശരാജ്യങ്ങളിൽനിന്നും വാങ്ങിയിട്ടുള്ള തോട്ടണ്ടിയുടെ കണക്ക് അറുപതിനായിരം ടൺ ആണെന്നാണ് മനസ്സിലാക്കുന്നത്. അതായത് കഴിഞ്ഞ വർഷത്തേക്കാൾ കുറവാണിത്. ഈ വർഷം സംഭരണം കൂടുതൽ കാര്യക്ഷമമാക്കാൻ വേണ്ട നടപടികൾ സ്വീകരിച്ചു. ഒരു ഏജൻസിയെ കൊണ്ട് സംഭരണം നടത്തുകയാണ്. സഹകരണ സംഘങ്ങൾ ആണ് മാർക്കറ്റിംഗ് ഫെഡറേഷനെ സഹായിക്കുന്നത്. ഇതുവരെ സംഭരിച്ചിട്ടുള്ളത് മൂവായിരം ടൺ മാത്രമാണെന്നാണ് മനസ്സിലാകുന്നത്. ഈ സംഭരണ നടപടിയെപ്പറ്റി ആക്ഷേപമുണ്ട്. തോട്ടണ്ടി മറ്റ് സംസ്ഥാനങ്ങളിലേയ്ക്ക് കള്ളക്കടത്ത് നടത്തുന്നതുകൊണ്ട് സംഭരണ നടപടികൾ പരാജയപ്പെടാനാണിട വരുന്നത്. ഇതിനകം ചില കള്ളക്കടത്തുകേസുകൾ ഗവൺമെന്റ് പിടിച്ചു കഴിഞ്ഞു. എങ്കിലും ആ കാര്യത്തിൽ തക്കസമയത്ത് വേണ്ട നടപടി സ്വീകരിച്ചില്ലായെന്നുള്ള ആക്ഷേപമുണ്ട്. സംഭരണം മൊത്തത്തിൽ

പരാജയപ്പെടുത്തുവാൻ ചില കേന്ദ്രങ്ങളിൽ നിന്നും പല നടപടികളും ആരംഭിച്ചിരിക്കുന്നുവെന്നുള്ളത് ഒരു വസ്തുതയാണ്. ഇത്തരുണത്തിലാണ് ഈ നാടൻ തോട്ടണ്ടിയുടെ വില നിശ്ചയിച്ചിട്ടുള്ളതിനെപ്പററി ചില ആക്ഷേപങ്ങളും വിമർശനങ്ങളും ഉണ്ടാകുന്നത്. കഴിഞ്ഞ തവണ ഒരു കിലോ നാടൻ തോട്ടണ്ടിക്ക് നിശ്ചയിച്ചിരുന്ന വില മൂന്നു രൂപ ആയിരുന്നുവെന്നാണ് എന്റെ ഓർമ്മ. അതിപ്പോൾ ഈ വർഷം നാലു രൂപയായി ഉയർത്തിയിട്ടുണ്ടെന്നാണ് തോന്നുന്നത്. വിദേശ രാജ്യങ്ങളിൽ നിന്നും നാം വാങ്ങുന്ന തോട്ടണ്ടക്ക് അവർ അമിതമായ വില ചോദിക്കുന്നു. കഴിഞ്ഞ തവണ അതൊരു പ്രശ്നമായിരുന്നു. ഈ വർഷവും അവർ അമിതമായ വില ചോദിച്ചുവന്നാണ് സി. സി. ഐ. പറയുന്നത്. സി. സി. ഐ. അറുപതിനായിരം ടൺ തോട്ടണ്ടി വാങ്ങിയെങ്കിലും അവർ ഇപ്പോൾ അന്ന് നിശ്ചയിച്ച വിലയിൽ നിന്നും കൂടുതൽ വില നൽകണമെന്നാണ് ആവശ്യപ്പെടുന്നത്.

ഈ വർഷം ആഫ്രിക്കൻ രാജ്യങ്ങളിൽ 3550 രൂപയായി നിശ്ചയിച്ചിട്ടുണ്ട്. നേരത്തെയുള്ള കരാറനുസരിച്ച് ഇത് കൂടുതലാണ്. നാടൻ തോട്ടണ്ടിക്ക് ഈ വർഷം ടണ്ണിന് നാലായിരം രൂപ കൊടുക്കണമെന്നാണ് ഇപ്പോൾ നിശ്ചയിച്ചിട്ടുള്ളത്. അത് പോരെന്നാണ് കൃഷിക്കാർ പറയുന്നത്. ഇപ്പോൾ പരിപ്പിന്റെ വിലയിൽ ഗണ്യമായ വിലവർദ്ധനവുണ്ടായിട്ടുണ്ട്. അതായത് മുൻവർഷത്തെ അപേക്ഷിച്ച് പരിപ്പിന് അഭൂതപൂർവ്വമായ വില ലഭിക്കുന്നു. തോട്ടണ്ടിയുടെ ലഭ്യതക്കുറവു കൊണ്ടായിരിക്കാം ഇങ്ങനെ സംഭവിച്ചത്. നാടൻ കൃഷിക്കാർക്ക് അവർ ഉൽപാദിപ്പിക്കുന്ന തോട്ടണ്ടിക്ക് കൂടുതൽ വില കൊടുക്കുവാൻ കഴിയുമോയെന്നുള്ളതിനെ കുറിച്ച് പരിശോധിക്കുന്നതിൽ തെററില്ല. ഒരു കാര്യം വിസ്മരിക്കരുത്. തോട്ടണ്ടി ഇറക്കുമതി ചെയ്യുന്നതിന് ഓപ്പൺ ലൈസൻസിംഗ് സമ്പ്രദായം നിലവിലിരുന്ന കാലത്ത് വ്യവസായികൾ വിദേശ രാജ്യങ്ങളിൽപോയി പരസ്പരം മൽസരിച്ച് വിലകൂട്ടിക്കൂട്ടി കൊടുത്തുകൊണ്ടും തൊഴിലാളികൾക്ക് കൂലി കൊടുക്കാത മററനുകൂല്യങ്ങൾ നൽകാതെ തൊഴിലാളികളുടെ ചെലവിൽ ഈ വ്യവസായം നടത്തിയിരുന്നുവെന്നുള്ള വസ്തുത മറക്കരുത്. ഓപ്പൺ ലൈസൻസിംഗ് സമ്പ്രദായം നിലവിലിരുന്ന കാലത്തെ കഴുത്തറുപ്പൻ മൽസരം ഇന്ന് ഇപ്പോഴും നമ്മുടെ രാജ്യത്ത് അതായത് മററ് സംസ്ഥാനങ്ങളിൽ സ്വകാര്യ വ്യവസായികൾ നടത്തുന്നുണ്ടെന്നുള്ളത് ഒരു വസ്തുതയാണ്. കർണ്ണാടകത്തിലും തമിഴ് നാട്ടിലും ഒക്കെ നമ്മുടെ സംസ്ഥാനത്തെ വ്യവസായ ഉടമകൾ ചെന്ന് വിലകൂട്ടിക്കൂട്ടി കൊടുക്കുകയും അങ്ങനെ കൃത്രിമമായി വില വർദ്ധിപ്പിക്കുകയും ചെയ്യുന്നുണ്ട്. അതുകൊണ്ട് നമ്മുടെ നാട്ടിലെ കശുവണ്ടി കർഷകർക്ക് അവർ ഉൽപാദിപ്പിക്കുന്ന കശുവണ്ടിക്ക് ന്യായമായ വില കിട്ടരുതെന്നല്ല. അതേ സമയത്ത് തൊഴിലാളികൾക്ക് തുച്ഛമായ കൂലിയാണ് മററ് സംസ്ഥാനങ്ങളിൽ കൊടുക്കുന്നത്. ഒരു തൊഴിലാളിക്ക് ഒരു രൂപപോലും കൊടുക്കുന്നില്ലെന്നുള്ളതാണ് വസ്തുത. അതേസമയം നമ്മുടെ സംസ്ഥാനത്തെ തൊഴിലാളികൾക്ക് മിനിമം വേജസ് കൊടുക്കുന്നു. ഈ സന്ദർഭത്തിൽ ഗവൺമെൻറ് രണ്ട് നടപടികൾ സ്വീകരിക്കണമെന്നാണ് എനിക്ക് അഭ്യർത്ഥിക്കുവാനുള്ളത്. സി. സി. ഐ. കൂടുതൽ തോട്ടണ്ടി വാങ്ങാനുള്ള സമ്മർദ്ദം ചെലുത്തണം, അതിന് കേന്ദ്രഗവൺമെൻറിനോടഭ്യർത്ഥിക്കണം. കേന്ദ്ര ഗവൺമെൻറ് ഇക്കാര്യത്തിൽ വേണ്ട നടപടി സ്വീകരിക്കുമെന്നാണ് എന്റെ പ്രതീക്ഷ. ഇപ്രകാരം ചെയ്താൽ നമ്മുടെ കശുവണ്ടി ശാലകൾ പ്രവർത്തിപ്പിക്കുവാനാവശ്യമായ തോട്ടണ്ടിയും ലഭ്യമാകും. ഇറക്കുമതയെ സംബന്ധിച്ച് കേന്ദ്രഗവൺമെൻറ് ഉദാരമായ ഒരു നയമാണ് സ്വീകരിച്ചിരിക്കുന്നതെന്നാണ് മനസ്സിലാക്കുന്നത്. നാടൻ തോട്ടണ്ടിയുടെ സംഭരണത്തിൽ വേണ്ട കാര്യക്ഷമത നിലനിറുത്തണം. ഇപ്പോൾ പരിപ്പിന് ലഭ്യമാകുന്ന വില കണക്കിലെടുത്തു കൊണ്ട് തൊഴിലാളികൾക്ക് നിശ്ചയിച്ചിട്ടുള്ള എല്ലാം

ആനുകൂല്യങ്ങളും അവർക്കും ലഭിക്കുമെന്നുറപ്പ് വരുത്തണം. അതിനെക്കുറിച്ച് പരിശോധിക്കണം. നാടൻ തോട്ടണ്ടിയുടെ ഉൽപാദനച്ചെലവ് കണക്കിലെടുത്തുകൊണ്ടും പരിപ്പിന് ലഭിക്കുന്ന വിലയും കണക്കിലെടുത്ത് കൃഷിക്കാർക്ക് അവർ ഉൽപാദിപ്പിക്കുന്നതായ തോട്ടണ്ടിക്ക് ന്യായമായ വില കൊടുക്കണം. അതിന് ഒരു ഫോർമുല ഉണ്ടാകണം. കള്ളക്കടത്തുകാരുടെ മേൽ കർശനമായ നടപടി സ്വീകരിക്കണം. സ്വകാര്യ വ്യവസായികളുടെ കഴുത്തറുപ്പൻ നയം അവസാനിപ്പിക്കണം. ഈ കാര്യങ്ങളിലെല്ലാം ഗവൺമെൻറിൻെറ സത്വര ശ്രദ്ധ പതിപ്പിക്കണമെന്നഭ്യർത്ഥിക്കുന്നു.

മുഖ്യമന്ത്രി (ശ്രീ. കെ. കരുണാകരൻ) : സർ, കശുവണ്ടി വ്യവസായത്തെ സ്പർശിച്ചുകൊണ്ടുള്ള കാര്യങ്ങൾ ബഹുമാനപ്പെട്ട മെമ്പർ തന്നെ ഇവിടെ പല പ്രാവശ്യം പരാമർശിച്ചു കഴിഞ്ഞിട്ടുണ്ട്. കശുവണ്ടി വ്യവസായം ഒരു പ്രതിസന്ധിയെ നേരിടുകയാണെന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. നമ്മുടെ സംസ്ഥാനത്തെ കശുവണ്ടി വ്യവസായത്തിലേർപ്പെട്ടിരിക്കുന്ന തൊഴിലാളികൾക്ക് പൂർണ്ണമായി തൊഴിൽ കൊടുക്കണം എന്നുണ്ടെങ്കിൽ ഉദ്ദേശം നാലര ലക്ഷം ടൺ കശുവണ്ടി ആവശ്യമാണ്. നിർഭാഗ്യവശാൽ അത്രയും കശുവണ്ടി ലഭ്യമാക്കാനുള്ള സാധ്യത വിരളമാണ്. ഇതിനുമുൻപും വേണ്ടത്ര കശുവണ്ടി ലഭ്യമായിരുന്നില്ല. അങ്ങനെ വരുമ്പോൾ ഈ വ്യവസായത്തിലേർപ്പെട്ടിരിക്കുന്ന തൊഴിലാളികൾക്ക് വിഷമമേറിയ പ്രശ്നങ്ങളെയാണ് അഭിമുഖീകരിക്കേണ്ടി വരുന്നത്. കഴിഞ്ഞ തവണ ബഹുമാനപ്പെട്ട മെമ്പർ ചൂണ്ടിക്കാണിച്ചതുപോലെ എഴുപത്തിനാലായിരം ടൺ തോട്ടണ്ടി നമുക്ക് ഇറക്കുമതി ചെയ്യാൻ സാധിച്ചിരുന്നു. ഉദ്ദേശം എൺപതിനായിരം ടൺ ഇവിടെ നിന്നും അതായത് നമ്മുടെ സംസ്ഥാനത്തു നിന്നും സംഭരിക്കുകയും ചെയ്തു. എന്നാൽ ഈ വർഷം നമ്മുടെ സംസ്ഥാനത്തുനിന്നും സംഭരിക്കുവാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നത് വെറും ഒരു ലക്ഷം ടൺ മാത്രമാണ്. അതേയവസരത്തിൽ ഇറക്കുമതി ചെയ്യുന്നതിനുള്ള സാധ്യത ഇന്നും വ്യക്തമല്ല. കാഷ്യുകോർപ്പറേഷൻ ഓഫ് ഇൻഡ്യക്ക് അറുപതിനായിരം ടൺ തോട്ടണ്ടി സംഭരിക്കുവാൻ സാധിക്കുമെന്ന് പ്രതീക്ഷിച്ചിരുന്നെങ്കിലും ഇതിനകം 18 ടൺ മാത്രമേ കിട്ടിയുള്ളു. ബാക്കിയുള്ളതിൻെറ വ്യക്തമായ ചിത്രം കിട്ടിയിട്ടില്ല. ഈ സാഹചര്യം മനസ്സിൽ കണ്ടുകൊണ്ടാണ് സംസ്ഥാനത്തിനകത്തു നിന്നും സംഭരിക്കാവുന്നിടത്തോളം സംഭരിക്കുകയും ബാക്കി ഇറക്കുമതി ചെയ്യാൻ വേണ്ട ശ്രമം നടത്തുകയും ചെയ്തത്. ഒരു ആഹാര പദാർത്ഥമായി ഉപയോഗിക്കുന്ന കശുവണ്ടി നിർഭാഗ്യവശാൽ അതുൽപാദിപ്പിക്കുന്ന എല്ലാ രാജ്യങ്ങളിലും അതിൻെറ ഉൽപാദനം കുറഞ്ഞിരിക്കുകയാണ്. അതിൻെറ ഫലമായി കശുവണ്ടിയുടെ പ്രിയം കമ്പോളങ്ങളിൽ വർദ്ധിച്ചിരിക്കുകയാണ്. അതുകൊണ്ട് കശുവണ്ടി ഉൽപാദിപ്പിക്കുന്ന രാജ്യങ്ങൾ വിലപേശാൻ തുടങ്ങിയിരിക്കുകയാണ്. എന്നിരുന്നാലും റാണ്ടസിൻെറ വില ബഹുമാനപ്പെട്ട മെമ്പർ പറഞ്ഞതുപോലെ 3550 രൂപയാണ്. അത് ലോകവിലയുമായി താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ സംസ്ഥാനത്തെ വില ഇപ്പോഴും മെച്ചപ്പെട്ടതാണ്. ജില്ലകളെ നാലായി തരം തിരിച്ച് നാലു തരത്തിലുള്ള വിലയാണ് ഈടാക്കുന്നത്. അത് 3700 രൂപ മുതൽ 4000 രൂപ വരെയുണ്ട്. തിരുവനന്തപുരത്ത് 3700 രൂപ. എറണാകുളം, ഇടുക്കി, തൃശ്ശൂർ, കോട്ടയം എന്നീ ജില്ലകളിൽ 3700 രൂപ. കോഴിക്കോട്, പാലക്കാട്, മലപ്പുറം എന്നീ ജില്ലകളിൽ 3900 രൂപ. കണ്ണൂരിൽ 4000 രൂപ. കശുവണ്ടിയുടെ തരം തിരിച്ചുള്ള വിലയാണിത് ഇന്നത്തെ നിലയിൽ ഏതെങ്കിലും തരത്തിൽ കശുവണ്ടി ഇറക്കുമതി ചെയ്യാൻ സാധിക്കാതെ വരികയാണെങ്കിൽ കശുവണ്ടി തൊഴിലാളികളുടെ തൊഴിൽ പ്രശ്നം ഒരു ഗൗരവതരമായ പ്രശ്നമായി മാറും. ഇത് പൊതുജീവിതത്തെ സാരമായി ബാധിക്കുകയും ചെയ്യും. ഈ കാര്യത്തിൽ എന്തു ചെയ്യാൻ സാധിക്കുമെന്നുള്ള

കാര്യത്തെപ്പറ്റി ഇതുമായി ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരെ വിളിച്ച് അടിയന്തിരമായിത്തന്നെ കൂടിയാലോചിക്കുന്നതാണ്. നമ്മുടെ സംസ്ഥാനത്തു നിന്നും പുറത്തുകൊണ്ടുപോകുന്നതിന് നിയന്ത്രണം ഏർപ്പെടുത്തിയിരുന്നത് ഡി ഐ ആർ അനുസരിച്ചുള്ള വ്യവസ്ഥയിലായിരുന്നു. ഇന്നിപ്പോൾ ഈ നിയമത്തെ സംബന്ധിച്ചിടത്തോളം നിയമത്തിന്റെ സാധുതയെ സംബന്ധിച്ച് നിയമസാധുത്വം ഇല്ലെന്നുള്ള സ്ഥിതിയിലേയ്ക്ക് വാദഗതികൾ ഉന്നയിച്ചിട്ടുണ്ട്. നിലവിലുള്ള നിയമത്തിന്റെ സാധുതയെക്കുറിച്ച് എന്തുതന്നെ അഭിപ്രായഗതിയുണ്ടായാലും ശരി, സംസ്ഥാനത്തിനകത്തുനിന്നും കശുവണ്ടി പുറത്തേയ്ക്ക് അയയ്ക്കാതിരിക്കുവാനുള്ള നടപടി സംസ്ഥാന ഗവൺമെന്റ് സ്വീകരിക്കുന്നതാണ്. അത് ഏത് വിധത്തിൽ കർശനമായി തടയാൻ കഴിയുമെന്ന് പരിശോധിച്ചുകൊണ്ടിരിക്കുകയാണ്. സംസ്ഥാനത്തെ ഇതുമായി ബന്ധപ്പെട്ട എല്ലാ ഉദ്യോഗസ്ഥന്മാർക്കും അടിയന്തിരമായി ഇന്നലെ തന്നെ ചില നിർദ്ദേശം കൊടുത്തിട്ടുണ്ട്. നിയമത്തിന്റെ സാധുത കോടതിയിൽ ചോദ്യം ചെയ്യുന്നെങ്കിൽ ചെയ്യട്ടെ. എന്തായാലും ഇതിൻമേൽ അടിയന്തിര ശ്രദ്ധ ഗവൺമെന്റ് ചെലുത്തുന്നതാണ്. ഇതൊരു പരമ്പരാഗത വ്യവസായമെന്ന നിലയിലും ഈ വ്യവസായത്തിലേർപ്പെട്ടിരിക്കുന്ന തൊഴിലാളികളുടെ ഉപജീവനമാർഗ്ഗമെന്ന നിലയിലും നമ്മുടെ സംസ്ഥാനത്തിനും ഇൻഡ്യയ്ക്കും വിദേശനാണ്യം നേടിത്തരുന്ന ഒരു വ്യവസായമെന്ന നിലയിലും അത് അർഹിക്കുന്ന ഗൗരവത്തോടുകൂടിത്തന്നെ ഗവൺമെന്റ് കൈകാര്യം ചെയ്യുന്നതാണ്. വേണ്ടിവന്നാൽ സംസ്ഥാന ഗവൺമെന്റ് കേന്ദ്ര ഗവൺമെന്റുമായി സമ്പർക്കം പുലർത്തി വേണ്ടത് ചെയ്യുമെന്ന് ഈ സഭയോട് ഞാൻ അറിയിച്ചുകൊള്ളട്ടെ.

## III PAPERS LAID ON THE TABLE

**Secretary (Legislature)** : Sir, I lay on the Table the Special Report of the Committee on Petitions of the Fourth Kerala Legislative Assembly.

I also lay on the Table the Ninth and Tenth Reports of the Committee on the Welfare of Scheduled Castes and Scheduled Tribes of the Fourth Kerala Legislative Assembly.

I also lay on the Table the Fifth Report of the Committee on Government Assurances of the Fourth Kerala Legislative Assembly.

**Mr. Speaker** : The papers are laid on the Table.

## IV. LEGISLATIVE BUSINESS :

**Th Kerala Appropriation (Vote on Account) Bill**, 1977.

*Minister for Finance* (**Shri. C. H. Mohamed Koya**) : Sir, I introduce the Kerala Appropriation (Vote on Account) Bill, 1977.

**Mr. Speaker** : The Bill stands introduced.

*Minister for Finance* (**Shri C. H. Mohamed koya**) : Sir, I move that the Bill may be taken into consideration.

*Chief Minister* (**Shri K. Karunakaran**) : Sir, I second it.